നോക്കിയാൽ പ എന്നതു ക എന്ന സ്ഥലത്തു നില്ക്കുന്നവന്റെ ഉച്ചമെന്നറിയാം. അതുകൊണ്ടു ച എന്നതിന്റെ ഉച്ചയകലം പ ക ദ എന്ന കോണാകുന്നു. അങ്ങിനെ തന്നെ ഖ എന്ന സ്ഥലത്തു നില്ക്കുന്നവന്റെ ഉച്ചം മ ആകകൊണ്ടു അവനിൽനിന്നു ച എന്നതിനുള്ള ഉച്ചയകലം മ ഖ ത എന്ന കോണാകുന്നു. എന്നാൽ പ ക ദ എന്ന കോൺ ക ഭ ച എന്ന ത്രികോണത്തിന്റെ പുറം കോണാകകൊണ്ടു അതു പ്രമാണത്തിൻ പ്രകാരം ക ഭ ച എന്നും ക ച ഭ എന്നുമുള്ള കോണു രണ്ടുംകൂടെ കൂടിയതിനോടു ശരിയാകുന്നു. അങ്ങിനെ തന്നെ മ ഖ ച എന്നതും ഖ ഭ ച എന്നും ഖ ച ഭ എന്നുമുള്ള കോണു രണ്ടും കൂടെ കൂടിയതിനോടു ശരിയാകുന്നു. അതുകൊണ്ടു പ ക ദ എന്നും മ ഖ ത എന്നുമുള്ള കോണു രണ്ടും കൂടെ കൂടിയാൽ ക ഭ ഖ എന്നും ക ച ഖ എന്നുമുള്ള കോണു രണ്ടുംകൂടെ കൂടിയതിനോടു ശരിയാകുന്നു. എന്നാൽ ക ച ഖ എന്നതു നമുക്കെന്നറിവാനുള്ള പാറല്ലാക്സാകുന്നു. ക ഭ ഖ എന്നതു ക എന്നും ഖ എന്നുമുള്ള സ്ഥലങ്ങളുടെ പരിണാഹ ദൂരം രണ്ടുംകൂടെ കൂടിയതാകുന്നു. അതെങ്ങിനെയെന്നാൽ ഗ ഭ ക എന്നതു ക എന്ന സ്ഥലത്തിന്റെയും ഗ ഭ ഖ എന്നതു ഖ എന്ന സ്ഥലത്തിന്റെയും പരിണാഹ ദൂരമാകുന്നു. അതുകൊണ്ടു ൟരം ഗണിതക്കാരിരുവരും ഗണിച്ചറിഞ്ഞ ഉച്ചയകലം രണ്ടും കൂടെ കൂട്ടി പിടിച്ചിട്ടു അതിൽനിന്നു അവർ നിന്നിരുന്ന സ്ഥലങ്ങളുടെ പരിണാഹ ദൂരം രണ്ടും പോയിട്ടു ശേഷമുള്ളതു ക എന്നും ഖ എന്നുമുള്ള സ്ഥലങ്ങളുടെ അകല പ്രകാരം ചന്ദ്രനുള്ള പാറല്ലാക്സെന്നറിക. ഇനി ഭൂമിയുടെ വലിപ്പം മുൻപെ തന്നെ അറിഞ്ഞിട്ടുള്ളതാകകൊണ്ടു ക മുതൽ ഖ വരെയുള്ള അകലം തുലോം കൃത്യമായിട്ടു നിശ്ചയിക്കാം. പിന്നെ അതിൽനിന്നു ഭ മുതൽ ച വരെയെങ്കിലും ക മുതൽ ച വരെയെങ്കിലുമുള്ള അകലവും ഗണിച്ചറിയാം. ക മുതൽ ഖ വരെയുള്ള ജ്യാരേഖയുടെ അളവു ൪൦൦൦ മൈലെന്നിരിക്കട്ടെ. അപ്പോൾ ൟരം രണ്ടു സ്ഥലത്തിനിടയിലുള്ള വൃത്താംശത്തിന്റെ അളവു അതിലധികമായിരിക്കും. എന്നാൽ മേൽ പറെഞ്ഞ ഉച്ചയകലം രണ്ടും കൂടെ കൂടിയതിൽനിന്നു ക എന്നും ഖ എന്നുമുള്ള സ്ഥലങ്ങളുടെ പരിണാഹദൂരം രണ്ടും പോയിട്ടു ശേഷമുള്ളതു ക ച ഖ എന്ന കോണിന്റെ അളവാകുന്നു. ഇതൊരിലി എന്നു ത

ന്നെയിരിക്കട്ടെ. ഇനി ച ന്ദ്രവായിട്ടും ച ക എ ന്നും ച ഖ എന്നുമുള്ള വരയിലൊന്നു അൎദ്ധവ്യാസമായിട്ടും ഒരു വൃത്തം വരെച്ചാൽ അതിന്റെ ചുററളവു ക ഖ എന്നതു ൩൬൦കൂടിയതിനോടു ശരിയായിരിക്കും. അളവു ൧,൪൪൦,൦൦൦ മൈലാകുന്നു. എന്നാൽ ഒരു വൃത്തത്തിന്റെ വ്യാസം (മദ്ധ്യളവു) അതിന്റെ ചുററളവിൽ ഏകദേശം മൂന്നൊന്നാകയാൽ ഒരു അൎദ്ധവ്യാസം അതിൽ ഏകദേശം ആറൊന്നായിരിക്കും. അതുകൊണ്ടു ക അല്ലെങ്കിൽ ഖ മുതൽ ച വരെയുള്ള അകലം ൨൪൦,൦൦൦ മൈലാകുന്നു. ൩൦ ഇക എണ്ണപ്പെട്ടത്തെ പ്രതി പൂൎണ്ണ സംഖ്യയായിട്ടു (ചില്ലറ വരുത്താതെ) പറഞ്ഞിരിക്കുന്നതാകുന്നു. എന്നാൽ ചന്ദ്രന്റെ പാറല്ലാക്സു ഭൂമിയുടെ ഒരു അൎദ്ധവ്യാസത്തിന്റെ രണ്ടററത്തും നിന്നും കൊണ്ടു കുറിച്ചിരിക്കുന്നതാകയാൽ അതു സൂക്ഷ്മത്തിങ്കൽ ഒരിലിയിൽ അസാരം കുറെഞ്ഞിരിക്കും. ഭൂമിയുടെ അൎദ്ധവ്യാസത്തിനു ൪൦൦൦ മൈലു തന്നേ ഇല്ല താനും. അതുകൊണ്ടു ചന്ദ്രനു ഭൂമിയിൽനിന്നു സാക്ഷാലുള്ള അകലത്തിൽ അസാരം അധികമാകുന്നു ൨൪൦,൦൦൦ മൈൽ. കൃത്യമായിട്ടുള്ള സംഖ്യകൾ താഴെ പറെയുന്നവയാകുന്നു. ചന്ദ്രന്റെ പാറല്ലാക്സു ൫൭കലയും ൨൬൨ വികലയുമാകുന്നു. ഭൂമിയുടെ മുനെക്കലേക്കുള്ള അൎദ്ധവ്യാസം ൩൯൪൯൯ മൈൽ നീളമുണ്ടു. എന്നതുകൊണ്ടു ഭൂമിയുടെ കേന്ദ്രവും ചന്ദ്രന്റെ കേന്ദ്രവും തമ്മിലുള്ള മദ്ധ്യ അകലം ൨൩൮, ൭൯൩ മൈലാകുന്നു.

ഇനി നിശ്ചയംവരുത്തുവാനുള്ളതു ചന്ദ്രന്റെ മണ്ഡലമാകുന്നു. ഇതെങ്ങിനെ? ചന്ദ്രൻ കേന്ദ്രമായിട്ടും ഭൂമി പരിധിയിലായിട്ടും ഒരു വൃത്തം വരെച്ചാൽ അതിന്റെ ചുററളവു ൧,൪൪൦,൦൦൦ മൈലെന്നു നാം മുൻപെ കണ്ടുവെല്ലൊ. പൂൎണ്ണസംഖ്യയായിട്ടു പറെയുമ്പോൾ സോമപസ്ഥാവിന്റെ അളവിതാകുന്നു. അതെന്തെന്നാൽ ചന്ദ്രൻ പരിധിയിലായിട്ടും ഭൂമി കേന്ദ്രമായിട്ടും ഒരു വൃത്തം വരെച്ചാൽ അതു മൻപിലത്തേതിനോടു ശരിയായിരിക്കും. എന്നാൽ ഭൂമിയുടെ ഉപരിഭാഗത്തു എവിടെയെങ്കിലും നിന്നുംകൊണ്ടു നോക്കിയാൽ ആ സ്ഥലത്തു ചന്ദ്രനു നേരെ ഉണ്ടാകുന്ന കോൺ ൽ൭ലിയിൽ അസാരം അധികമുള്ളപ്രകാരം കണ്ടിരിക്കുന്നു. അതുകൊണ്ടു സോമവ്യാസം സോമപസ്ഥാവു ൭൨൦ായിട്ടംശിച്ചതിൽ ഒരു ഭാ

ഗമാകുന്നു. എന്നാൽ സോമപരസ്ഥാവു ൧,൪൪൦,൦൦൦ മൈലാകയാൽ അതു മേൽപറെഞ്ഞപ്രകാരം അംശിച്ചുവരുന്നതു ൨,൦൦൦ ആകുന്നു. അതുകൊണ്ടു ചന്ദ്രന്റെ മദ്ധ്യളവു ഭൂമിയുടേതിൽ നാലൊന്നാകുന്നു. എന്നാൽ ഭൂമിയുടെ നടുക്കു ഒരുത്തൻ നിന്നുംകൊണ്ടു ചന്ദ്രനെ നോക്കുക എന്നുവന്നാൽ ആ സ്ഥലത്തു ചന്ദ്രന്നു നേരെ ഉണ്ടാകുന്ന കോണിന്റെ അളവു ൩൧ കലയും ൭ വികലയുമുണ്ടായിരിക്കും. അതുകൊണ്ടു ചന്ദ്രന്നു സാക്ഷാലുള്ള മദ്ധ്യളവു ൨൧൬൦മൈലെന്നു നിശ്ചയിച്ചിരിക്കുന്നു.

ഭൂമിയുടെ നടുവും ആദിത്യന്റെ നടുവും തമ്മിലുള്ള അകലവും ആദിത്യന്റെ വലിപ്പവും നിശ്ചയിച്ചിരിക്കുന്നതു ൟ വഴിപ്രകാരം തന്നെയാകുന്നു. ആദിത്യന്റെ പാറല്ലാക്സ, അതായതു ഭൂമിയുടെ അർദ്ധവ്യാസത്തിന്നു നേരെ ആദിത്യന്റെ നടുക്കുള്ള കോൺ മേൽപറെഞ്ഞ പ്രകാരം മദ്ധ്യരേഖെക്കു തെക്കും വടക്കും രണ്ടു സ്ഥലങ്ങളിൽനിന്നു ആദിത്യനുള്ള ഉച്ചയകലത്തിൽനിന്നു ആ സ്ഥലങ്ങളുടെ പരിണാഹദൂരം പോയിട്ടു ശേഷമുള്ളതാകയാൽ അതു ൮൬ വികല എന്നു നിശ്ചയിച്ചിരിക്കുന്നു. അതുകൊണ്ടു നമ്മിൽനിന്നു ആദിത്യനുള്ള അകലം ഭൂമിയുടെ അർദ്ധവ്യാസം ൨൩,൯൮൪ കൂടിയെടത്തോളം അതായതു ൯൫,൦൦൦,൦൦൦ മൈലെന്നു സാധിച്ചിരിക്കുന്നു. എന്നാൽ ആദിത്യന്നു കാഴ്ചപ്രകാരമുള്ള മദ്ധ്യളവു ൩൨ കലയും ൧ വികലയുമാകുന്നു. അതുകൊണ്ടു ചന്ദ്രനെക്കുറിച്ചു പറെഞ്ഞപ്പോൾ കാണിച്ചിരിക്കുന്ന വഴിപ്രകാരം സൂൎയ്യന്നു സാക്ഷാലുള്ള മദ്ധ്യളവു ൮൮൨,൦൦൦ മൈലാകുന്നു. അതായതു അതിന്റെ മദ്ധ്യളവു ഭൂമിയുടേതു ൧൧൧ കൂടിയെടത്തോളം ഉണ്ടു. അങ്ങിനെ ൧,൩൮൪,൪൭൨ ഭൂമി കൂടിയെങ്കിലേ ഒരാദിത്യനുണ്ടാവു.

ഗ്രഹങ്ങളുടെ വലിപ്പവും അകലവും ഗണിച്ചറിയുന്നതും ൟ പ്രമാണത്തിൻപ്രകാരം തന്നേ ആകുന്നു.

രണ്ടു സ്ഥലത്തുനിന്നു ഒരു വസ്തുവിനെ നോക്കികാണുമ്പോൾ ആ വസ്തുവിന്നു ൟ രണ്ടുസ്ഥലത്തുനിന്നുമുള്ള അകലം എത്രമേൽ കുറെഞ്ഞും ൟ സ്ഥലങ്ങൾ തമ്മിലുള്ള അകലം എത്രമേൽ ഏറിയുമിരിക്കുമോ അത്രമേൽ പാറല്ലാക്സ എന്ന കോണിന്നു വിസ്താരം കൂടിയിരിക്കുമെന്നുള്ളതു മുൻപെ പറെഞ്ഞിരിക്കുന്നതിൽനിന്നു എളുപ്പത്തിൽ ഗ്രഹിക്കാവുന്നതാകുന്നു. ഇങ്ങിനെ ചന്ദ്രന്റെ പാറല്ലാക്സ

൫൭കല, ഏകദേശം ഒരിലിതന്നെ ആകുന്നു. എന്നാൽ ആദിത്യൻ തുലോം അകലെയാകകൊണ്ടു അതിനുള്ള പാറല്ലാക്സ ൮വികല, അതായതു ഒരിലി ൪൫൦ായിട്ടംശിച്ചതിൽ ഒരു പങ്കു മാത്രമെയുള്ളു. അതുകൊണ്ടു ആകാശ ഗോളങ്ങളിൽ വല്ലതിന്റെ എങ്കിലും പാറല്ലാക്സ തുലോം ചെറുതായിരുന്നാൽ, അതായതു ഭൂമിയുടെ അൎദ്ധവ്യാസത്തിനു നേരെ ആ ഗോളത്തിങ്കലുണ്ടാകുന്ന കോൺ തുലോം ചെറുതായിരുന്നാൽ ആ ഗോളം നമ്മിൽനിന്നു തുലോം ദൂരെയാകുന്നു എന്നുള്ളതു എളുപ്പത്തിൽ അറിയാവുന്നതാകുന്നു. എന്നാൽ ചന്ദ്രന്റെ പാറല്ലാക്സ മുൻപിൽ പറഞ്ഞ വഴിപ്രകാരവും അതിലും വിശേഷപ്പെട്ട മറ്റു ചില വഴിപ്രകാരവും നിശ്ചയംവരുത്തിയിരിക്കുന്നതു ഏകദേശം ഒരിലി അതായതു ആകാശത്തിൽ കാണാവുന്ന വൃത്തം ൩൬൦ായിട്ടംശിച്ചതിൽ ഒരു ഭാഗത്തോളം തന്നെ ഉണ്ടു എന്നു തന്നെയല്ല ആദിത്യനും ഗ്രഹങ്ങൾക്കുമുള്ള പാറല്ലാക്സ കുറെ വലിപ്പമുള്ളതു തന്നെ എന്നുവരികിലും ഒരിക്കലും മാറ്റമില്ലാതെ നില്ക്കുന്ന നക്ഷത്രങ്ങളെക്കുറിച്ചു നാം ശോധനചെയ്യുന്നു എങ്കിൽ അവെക്കു ഭൂമിയുടെ അൎദ്ധവ്യാസത്തിനു നേരെയുള്ള പാറല്ലാക്സ അറിഞ്ഞുകൊള്ളുന്നതിനും വേണ്ടമില്ല. ഇതുകൊണ്ടു ജ്യോതിഷക്കാർ ഭൂപന്ഥാവിനുള്ള വ്യാസത്തിനു നേരെ കാണാവുന്ന പാറല്ലാക്സ അളപ്പാൻ ഭാവിച്ചിട്ടുണ്ടു. എന്നിട്ടും അളന്നെടുക്കത്തക്കതായിട്ടു ഒരു പാറല്ലാക്സ കണ്ടുപിടിക്കുന്നതിനു മഹാവിദ്വാന്മാൎക്കുപോലും മിക്കവാറും അസാദ്ധ്യമായിപ്പോയിട്ടുണ്ടു. എങ്കിലും ബഹു സൂക്ഷ്മത്തോടുകൂടെ ശ്രമിച്ചതിന്റെ ശേഷം സ്ഥലമ്മാറ്റംകൂടാതെ നില്ക്കുന്ന നക്ഷത്രങ്ങളിൽ ശോഭയേറിയതിനു അല്പമായിട്ടു പാറല്ലാക്സുള്ളപ്രകാരം സമ്മതിച്ചിരിക്കുന്നു. എങ്കിലും അതിന്റെ അളവു ഒരിലി ൩,൬൦൦ായിട്ടംശിച്ചതിലൊന്നായ ഒരു വികലയോളം ഒരിക്കലും വന്നിട്ടില്ല. ഇത്ര ചെറുതായിട്ടെങ്കിലും ഒരു പാറല്ലാക്സുണ്ടാകെന്നമെങ്കിൽ ൮,൦൦൦ മൈൽ നീളമുള്ള ഭൂവ്യാസാൎദ്ധത്തിനുപകരം ൧൯൦,൦൦൦,൦൦൦മൈൽ നീളമുള്ളതായ ഭൂപന്ഥവ്യാസം ആ ത്രികോണിന്റെ ചുവടായിട്ടെടുത്തെങ്കിലേ ഒക്കത്തുള്ളു. അതുകൊണ്ടു ഇപ്രകാരമുള്ള നക്ഷത്രങ്ങളിൽ ഭൂമിയോടു തുലോം അടുത്തിരിക്കുന്നതു നമ്മിൽനിന്നു കുറെയാതെ ൨൦൦൦ായിരംകോടി മൈൽ അകലെയാകുന്നു.

ഇങ്ങിനെയുള്ള സംഖ്യകളുടെ വലിപ്പം മനസ്സിൽ വിചാരിപ്പാൻപോലും പാടില്ല. താഴെപറയുന്ന സംഗതിയിൽനിന്നു ൟ അകലത്തിന്റെ വലിപ്പത്തെക്കുറിച്ചു ഇനിയും ഒരു ഭാവം മനസ്സിൽ വരുത്താം. ഒരു വസ്തുവിൽനിന്നു പ്രകാശം ഒരു വികലസമയംകൊണ്ടു അതായതു ഒരു നൊടിയിടകൊണ്ടു ൧൮൨,൦൦൦നാഴിക സഞ്ചരിക്കും. അങ്ങിനെ ൮ വിനാഴികയും ൧൩ നൊടിയിടയുംകൊണ്ടു പ്രകാശം സൂൎയ്യനിൽനിന്നു ഭൂമിയിൽ വന്നെത്തുന്നു. എന്നാൽ സ്ഥലമ്മാററം ഇല്ലാത്ത നക്ഷത്രങ്ങളിൽ ഭൂമിയോടു ഉദലാം അടുത്തിരിക്കുന്നതിൽനിന്നു പ്രകാശം ഭൂമിയിൽ വന്നെത്തുന്നതു കുറെയാതെ ൩ സംവത്സരവും ൮൩ ദിവസിയുംകൊണ്ടാകുന്നു. ഇതല്ലാതെ ഒന്നാംതരം കുഴൽകണ്ണാടി മുഖാന്തരം മാത്രം കാണാവുന്ന ചില നക്ഷത്രങ്ങളിൽനിന്നു പ്രകാശം ഭൂമിയിൽ വന്നെത്തുന്നതു കുറയാതെ ൨൦൦൦ സംവത്സരംകൊണ്ടാകുന്നു എന്നു ഗണിച്ചറിഞ്ഞിരിക്കുന്നു. ഇത്രയും സംവത്സരത്തിനു എത്ര നൊടിമാത്രയുണ്ടെന്നു കണ്ടുപിടിച്ചിട്ടു അതും ൧൮൨,൦൦൦ംകൂടെ പെരുക്കി വരുന്നെടത്തോളം മൈലാകുന്നു ഭൂമിയും ആ നക്ഷത്രവുമായിട്ടുള്ള അകലം. ഇത്ര വലിയ ഒരു സംഖ്യ മനസ്സിൽ നിരൂപിപ്പാൻപോലും കഴിയുന്നതല്ല. ഇങ്ങിനെയിരിക്കുമ്പോൾ ൟ പ്രപഞ്ചം എത്ര അതിശയിക്കത്തക്കതും തന്റെ വായിലെ വചനത്താൽ അതിനെ അടിസ്ഥാനപ്പെടുത്തിയ സൎവ്വശക്തനായ സ്രഷ്ടാവു എത്ര വലിയവനും ആകുന്നു.



രണ്ടാം ഭാഗം.

# വ്യഭിചാരനിഷേധം.

൨൮൩ാം പുറത്തു അവസാനിച്ചതിന്റെ ശേഷം.

വ്യഭിചാരം എന്നതു മനുഷ്യർ വിധിപ്രകാരം വിവാഹം ചെയ്യുള്ള ഭാൎയ്യയിങ്കലും ഭൎത്താവിങ്കലും അല്ലാതെ പരസ്ത്രീകളിലും പരപുരുഷന്മാരിലും പ്രവേശിച്ചു മന്മഥമാലൊഴിക്കുന്ന ഒരു ദുസ്സ്വവൃത്തിയും ൟ പ്രവൃത്തിഹേതുവായി അസത്യം ആത്മഹത്യം ഇത്യാദി മഹാ പാപകാരണവും ആകുന്നു.

ഈ ദോഷം മനുഷ്യൎക്കു സംഭവിക്കാതിരിക്കുന്നതിനും സന്തതി വൎദ്ധനെക്കും കൎമ്മപുഷ്ടിക്കും വേണ്ടി ജഗത്സ്രഷ്ടാവായിരിക്കുന്ന ഈശ്വരൻ വിവാഹമെന്ന ഒരു സുധൎമ്മത്തെ കല്പിക്കയും ഇതിനെ നിഷേധിച്ചു നടക്കുന്നവൎക്കു വ്യഭിചാര ദോഷമുണ്ടെന്നു ന്യായപ്രമാണങ്ങളാൽ വിലക്കുകയും ചെയ്തിട്ടുണ്ടു. എന്നാലും അനേകർ പാപ ശക്തികൊണ്ടു ഈ ദൈവകല്പനയെയും, പുരുഷാൎത്ഥത്തെയും, യാതനാപീഡയെയും ചിന്തിക്കാതെ ദേഹമെ നിത്യം ഭോഗമെ സത്യം എന്നുറെച്ചു ദുൎമ്മാൎഗ്ഗങ്ങളുടെ നടന്നു മോഹവികാരാന്ധകൂപത്തിൽ വീണുഴലുന്നു. ഗുണദോഷജ്ഞാനത്തിന്നും ഈശ്വരകാരുണ്യത്തിന്നും പാത്രമായി സൃഷ്ടിക്കപ്പെട്ടിരിക്കുന്ന ഈ മാനുഷ ശരീരം നീൎപ്പോളപോലെ ക്ഷണഭംഗുരമാകയാൽ എത്രയും വേഗത്തിൽ ആത്മലാഭോചിതമായ സൽകൎമ്മങ്ങളെ ചെയ്തു സ്വാമിഭക്തിയോടിരിക്കേണ്ടതാകുന്നു എന്നറിയുന്നില്ല അയ്യൊ എവിടെ നോക്കിയാലും ഇങ്ങിനെ അരിഷ്ടന്മാരായിരിക്കുന്ന മാനുഷാധമന്മാരെ വളരെ വളരെ കാണാം, ഇവർ എത്ര തന്നെ ശാസ്ത്രജ്ഞന്മാരായും ശ്രേഷ്ഠന്മാരായും ധനവാന്മാരായും ഇരുന്നാലും ഈശ്വര കല്പനയെ വെടിഞ്ഞു നടക്കുന്നതിനാലുള്ള ഈ ദോഷം അവരുടെ സുകൃതങ്ങളെയും ഐശ്വൎയ്യങ്ങളെയും നശിപ്പിക്കാതിരിക്കയുമില്ല.

ഇങ്ങിനെ ദോഷാസ്പദങ്ങളായിരിക്കുന്ന ദുൎമ്മാൎഗ്ഗവിഷയങ്ങളിൽ വെച്ചു പ്രാധാന്യതയുള്ള വ്യഭിചാരത്തിന്നു ഇരുവക കാരണങ്ങളുണ്ടു. ആയവയിൽ ഒന്നു ദുരിച്ഛയും മറെറതു ദുരാചാരവും ആകുന്നു. ഇവറെറ ഒഴിഞ്ഞിരിക്കയെന്നതു മാനുഷ്യകത്തിന്നടുത്ത ഒരു വിശുദ്ധികരണമാകയാൽ മോക്ഷാൎത്ഥികളായിരിക്കുന്ന മനുഷ്യർ താന്താങ്ങളുടെ മനശ്ചേഷ്ടകളെയും ഇന്ദ്രിയങ്ങളെയും സന്മാൎഗ്ഗവിഷയങ്ങളിൽ നടത്തി ഹൃദയ വെടിപ്പുള്ളവരായിരിക്കേണ്ടതാകുന്നു, എന്നാൽ ഈ പാപഹേതുക്കളായിരിക്കുന്ന ദുരിച്ഛയും ദുരാചാരവും ആദിത്യനെക്കണ്ട അന്ധകാരത്തെപ്പോലെ നമ്മിൽനിന്നു നീങ്ങിപ്പോകയും ചെയ്യും.

ഇതിനെപ്പററി നാം ആദ്യം അറിയെണ്ടതു ദുരിച്ഛ ഇന്നതെന്നും ദുരാചാരം ഇന്നതെന്നും ഇവയുടെ ഉത്ഭവവും ചേഷ്ടയും നിവാരണവും ആകുന്നു,

## ൧ ദുരിച്ഛയെക്കുറിച്ചു

ഇവിടെ ദുരിച്ഛയെന്നു പറയുമ്പോൾ സദിച്ഛ ഒന്നുണ്ടെന്നു അൎത്ഥപ്പെടുന്നു അല്ലയൊ? കേട്ടാലും, ആത്മാവിൻെറ ഛായയായും ശുദ്ധസ്ഫടികസംകാശമായും സകലപ്രാവണ്യങ്ങളെയും ഉണ്ടെന്നും ഇല്ലെന്നും നിശ്ചയിപ്പാൻ ശക്തിയുള്ളതായും അയസ്കാന്തത്തിന്നടുത്തുള്ള ഇരിമ്പെന്നപോലെ സദാചലിച്ചുകൊണ്ടിരിക്കുന്നതായും ഉള്ള മനസ്സിൻെറ കമ്പത്തിൽനിന്നും ഉളവാകുന്ന ഇച്ഛ ആത്മാവിനെ സംബന്ധിക്കുമ്പോൾ സദിച്ഛ എന്നും ജഡത്തെ സംബന്ധിക്കുമ്പോൾ ദുരിച്ഛയെന്നും പേരുകളെ എടുക്കുന്നു. ഇങ്ങിനെ രണ്ടു പ്രകാരത്തിലുണ്ടു ഇവ രണ്ടിനെയും അറിയുന്നതും അടക്കുന്നതും ആവശ്യം തന്നെ എങ്കിലും പ്രാപഞ്ചികന്മാൎക്കു ഇതൊട്ടും എളുപ്പമായുള്ളതല്ല, എന്തെന്നാൽ ഇച്ഛയ്ക്കു മനസ്സുപ്രമാണവും മനസ്സുസൎവ്വവും ആകയാൽ അത്രെ, എന്നിരിക്കിലും മനസ്സിനെ മാലിന്യപ്പെടുത്തുന്ന പ്രപഞ്ചം ഇന്ദ്രിയങ്ങളുടെ ചൈതൊദൎപ്പണത്തിൽ ആരോപിക്കാതെയും ഇന്ദ്രിയാൎത്ഥങ്ങളെല്ലാം ഗുണപ്രദമാകുന്നുവെന്നുറെക്കാതെയും വേദാന്തവചനപ്രകാരം നിത്യാനിത്യവസ്തു വിവേകാദി സാധന ചതുഷ്ടയങ്ങളെകൊണ്ടു ഗുണദോഷത്തെ തിരിച്ചറിഞ്ഞു പാലിനെ ഗ്രഹിച്ചുംകൊണ്ടു ജലത്തെ ത്യജിക്കുന്ന ഹംസപ്പക്ഷി എന്നപോലെ നന്മയെ സ്വീകരിച്ചു നടക്കാവുന്നതാകുന്നു. അതുകൊണ്ടു പ്രപഞ്ചം അല്ലെങ്കിൽ ജഡസംബന്ധമായ ദുരിച്ഛ അടങ്ങുമ്പോൾ മനസ്സടക്കവും അതു തന്നേ ആയിവരും. ഇപ്രകാരം ചെയ്യാതെ ദുരിച്ഛയാൽ ആകൎഷിക്കപ്പെടുന്ന സകല ഇന്ദ്രിയവിഷയങ്ങൾക്കും മനസ്സു ഇടംകൊടുക്കുന്നു എങ്കിൽ ആ മനസ്സു അപവാദപ്പെടാതിരിക്കയില്ല. ഠം ഇച്ഛ ഓരോ വിഷയങ്ങളെ സംബന്ധിക്കുമ്പോൾ ആവൃത്തിക്കു നാമവും ഓരോന്നായി വരുന്നപ്രകാരം ഒരു സ്ത്രീയെ ഇച്ഛിക്കുമ്പോൾ വ്യഭിചാരം എന്നു പേർ. ഇതിനെക്കുറിച്ചു സുവിശേഷത്തിൽ പറഞ്ഞതു, "ഒരു സ്ത്രീയെ ഇച്ഛയോടെനോക്കുന്നവൻ ഏവനൊ അവൻ തൻെറ ഹൃദയത്താൽ വ്യഭിചാരം ചെയ്തിരിക്കുന്നു" ഇതിനനുകൂലമായി പുരാണങ്ങളിൽ പറയുന്ന ഒരു സംഗതികൊണ്ടു ദൃഷ്ടാന്തപ്പെടുകയും ആം. ആയ്തു കേട്ടാലും, പണ്ടു രേണുക ഒരു പുരുഷ

നെ കണ്ടു ചിന്തിക്ക ഹേതുവായി അവളുടെ പാതിവ്ര ത്യം നശിച്ചു ജലപാത്രത്തെ തേടേണ്ടി വന്നു. പാതിവ്ര ത്യശക്തികൊണ്ടു പാത്രം കൂടാതെ ജലത്തെ ഉരുട്ടി എടു ത്തുകൊണ്ടുപോയിവന്ന പതിവുപോലെ അന്നും ചെ യ്യാത്തതു ദോഷത്താൽഎന്നു തന്റെ ഭൎത്താവായ ജമ ദഗ്നി കണ്ടു പുത്രനെക്കൊണ്ടു കൊല്ലിച്ചു എന്നതു തന്നേ. നേത്രേന്ദ്രിയ വിഷയമായി ഭവിച്ച വ്യഭിചാരത്തിന്നു ഇത്ര ദോഷം ഭവിച്ചാൽ ഠരം ഇച്ഛ സ്പൎശേന്ദ്രിയ വിഷ യമായി ഭവിക്കുന്നതിനു എന്തു മാത്രം ദോഷം സംഭവി ക്കുമെന്നു എല്ലാവരും ആലോചിക്കേണ്ടതാകുന്നു. വിത്തി ട്ടു ധാന്യം മുളെക്കുന്നതിനു മുമ്പിൽ കളയുണ്ടാകുന്നതുപോ ലെ ഠരംശ്വരനാൽ മാനുഷ ഹൃദയത്തിൽ വിതെക്കപ്പെ ട്ടിരിക്കുന്ന ജ്ഞാനം വൎദ്ധിക്കുന്നതിനു മുമ്പിൽ വ്യഭിചാര സ ഹിതമായിരിക്കുന്ന ഠരം ശരീരത്തെയും പ്രപഞ്ചത്തെയും സംബന്ധിച്ചുള്ള ദുരിച്ഛ വളൎന്നു മോക്ഷത്തെ നശിപ്പി ക്കുന്നു. മഹാ ജനങ്ങളെ സാലൊമോൻ രാജാവു പറ ഞ്ഞിരിക്കുന്നപ്രകാരം വേശ്യാസ്ത്രീ അഗാധമുള്ള കുഴിയും പരസ്ത്രീ കുടുസ്സായുള്ള കിണറും ആകുന്നു, എന്നു കണ്ടു അതിലേക്കു വലിക്കുന്ന ദുരിച്ഛയിൽനിന്നും തെററിക്കൊ ള്ളുവാൻ വഴിനോക്കുവിൻ. ഇനി ദുരാചാരമെന്നും ഒരു കാരണമുള്ളതിനെ നടെ പറയാം കേട്ടാലും.

൨ ദുരാചാരത്തെക്കുറിച്ചു.

ദുരാചാരമെന്നതു സദാചാരത്തെ വെടിഞ്ഞുള്ള നട ത്തയാകുന്നു. സദാചാരമൊ മനുഷ്യർ ചെയ്യേണ്ടുന്ന ഓ രോകൎമ്മങ്ങൾ ഇന്നിന്ന വിധത്തിൽ ആകുന്നു എന്നു ഠരംശ്വരാംശമായും ഠരംശ്വരനാൽ അനുഗ്രഹിക്കപ്പെട്ടവ രായും ഉള്ള ആചാൎയ്യന്മാരാൽ മനുഷ്യവൎഗ്ഗത്തിനു നല്കി ട്ടുള്ള ഒരു നീതിയാകുന്നു. പന്തം കീഴ്പോട്ടു പിടിച്ചാലും അ തിന്റെ ജ്വാലയും, പെടന്നു വീണ വൃക്ഷം കിടക്കുന്ന തായിരുന്നാൽ ആയതും മേല്പോട്ടായിരിക്കുന്നതുപോലെ ഏതുപ്രകാരമായ മനുഷ്യരെന്നാലും മേൽഗതിക്കും ബ ഹുമാനത്തിന്നും ആഗ്രഹിക്കുന്നതായിരിക്കുമ്പോൾ ദുരാ ചാരത്തിന്നവർ ഇഷ്ടപ്പെട്ടുമെന്നു പറവാൻ സംഗതി കാണുന്നില്ല. എന്നാൽ കൈപ്പും ദുൎഗ്ഗന്ധവും ഉള്ള പദാ ൎത്ഥങ്ങളെ ഒരുവൻ അനുഭവിച്ചു കുറയക്കാലം ചെല്ലു

മ്പോൾ അവ രുചികരമായും സുഗന്ധമായും തീരുന്നു. പല ആക്ഷേപങ്ങളെക്കൊണ്ടോ അറിവുകൊണ്ടോ ഒഴിക്കേണമെന്നു കണ്ടാലും പെട്ടെന്നു സാദ്ധ്യമാകുന്നതുമല്ലാ. ഇപ്രകാരമത്രെ മനുഷ്യർ മൂഢത്വംകൊണ്ടും ദുസ്സഹവാസംകൊണ്ടും ചെയ്യുന്ന ദുൎമ്മൎയ്യാദ കുറയക്കാലം നിലനിന്നാൽ പിന്നെ അതു സാധാരണമായും മൎയ്യാദയായും തീൎന്നു ദുരാചാരമുണ്ടാകുന്നതു. അകൃത്യങ്ങൾക്ക മാമൂലും പാരമ്പൎയ്യവും ഇല്ലെന്നു വിദ്വാന്മാരും സൽകൎമ്മികളും വിചാരിക്കുന്നു. ഇതിന്നു പല ദൃഷ്ടാന്തങ്ങളും ഉണ്ടു അതിൽ ഒന്നു രണ്ടു പറയാം.

൧ മസൂരികാ നിവാരണത്തിന്നായ്ക്കൊണ്ടു ചെയ്യുന്ന ഗോവസൂരി പ്രയോഗം എഴുപതു സംവത്സരത്തിന്നു മുമ്പിൽ ഒരു നാട്ടിലുമുണ്ടായിരുന്നില്ല. മഹാനായിരുന്ന ഡാക്തർ ജന്നർ എന്നൊരു ഇംഗ്ലീഷ പണ്ഡിതരാൽ ൟ കൌശലം കണ്ടുപിടിക്കപ്പെട്ടു അതിന്റെ ഗുണങ്ങൾ ജനങ്ങളെ അറിയിക്കയും അവർ അതിന്റെ വിശേഷത്തെ അറികയും ചെയ്കകൊണ്ടു ആ പ്രയോഗത്തെ മാമൂൽ നടപ്പില്ലാത്തതെന്നു തള്ളാതെ ആവശ്യമായി കൈക്കൊണ്ടു നടത്തി വരുന്നു.

൨ സൎവ്വശക്തനായിരിക്കുന്ന ൟശ്വരൻ സകല മനുഷ്യരെയും സൃഷ്ടിച്ചിരിക്കുന്നതും അവരുടെ സുഖദുഃഖങ്ങളും മാനാഭിമാനങ്ങളും ഒരേ പ്രകാരമാകുന്നു എന്നും പരമാൎത്ഥമായുള്ള സൽകൎമ്മങ്ങളെക്കൊണ്ടേ ഇഹപരങ്ങളിൽ മാനിക്കപ്പെട്ടു എന്നും ഉള്ള യാഥാൎത്ഥ്യജ്ഞാനം ഇല്ലാതെ ഓരോരുത്തർ അവരവരുടെ ശക്തിപോലെ ദുൎമ്മൎയ്യാദങ്ങളെ സ്ഥാപിച്ചു ഏറിയ കാലമായി സഹിപ്പിച്ചു വന്ന ചില മനുഷ്യരുടെ ഉത്തരീയ ലോഭത്താലുള്ള മാനക്ഷയകരമായ ദുഃഖം പക്ഷഭേദം കൂടാതെ സകല ജനങ്ങളെയും രക്ഷിച്ചു ധൎമ്മസ്ഥാപനം ചെയ്തു വരുന്ന ഇക്കാലത്തു നിരാകരിക്കപ്പെട്ടിരിക്കുന്നു. ഇതിനെക്കുറിച്ചു ചില മൂഢന്മാരും പൈശുന്യക്കാരും പിറുപിറുക്കുന്നു എന്നല്ലാതെ മഹത്തുക്കൾ വളരെ വളരെ സന്തോഷിച്ചു. ഇപ്രകാരം ഇനിയും ചില ദുൎമ്മൎയ്യാദകളുള്ളതും കാലഹരണം കൂടാതെ നശിപ്പിക്കുംപടി തിരുവുള്ളമുണ്ടാകണമെന്നു പ്രാൎത്ഥിക്കുന്നു.

ആകയാൽ ബുദ്ധിമാന്മാർ ഗുണദോഷ വിചാരം ചെയ്തു ദുൎവ്വിഷയങ്ങളെ മാമൂലെന്നും പാരമ്പൎയ്യമെന്നും ഭാവി

ക്കാതെ നിരസിച്ച സത്യമാൎഗ്ഗത്തിൽ നടക്കുകയും നടത്തുകയും ചെയ്യെണ്ടതാകുന്നു. അപ്രകാരം ചെയ്യാതിരുന്നാൽ ൟ ദുരാചാരവും പൂൎവ്വോക്തമായ ദുരിച്ഛയും വൎദ്ധിച്ച അനേകദോഷങ്ങളെ ഉണ്ടാക്കും അവയിൽ വ്യഭിചാരത്തെ സംബന്ധിച്ചുള്ള ദോഷങ്ങളിൽ മുഖ്യമായവ ൧, കുലനാശം. ൨, മാനനാശം. ൩, ധനനാശം. ൪, സുഖനാശം. ൫, കീൎത്തിനാശം. ഇങ്ങിനെ പലതുണ്ടു വിവരിക്കാം കേട്ടുകൊണ്ടാലും.

൧ വ്യഭിചാരംകൊണ്ടുള്ള കുലനാശം.

ഒരുവൻ ജ്ഞാനമില്ലാതെ കാമാതുരനായി തീൎന്നു ഒരു സ്ത്രീയെ മോഹിച്ചാൽ അവൾ ഏതു കുലത്തിലുള്ളവളെന്നു തൽക്കാലം വിചാരിക്കാതെ മോഹസാദ്ധ്യം വരുത്തുകയും പിന്നിട്ടു സാധാരണപ്പെട്ടുകൊള്ളുകയും ചെയ്യുന്നു. ഇതു ഹേതുവാൽ പതിതന്മാരായും വിദേശഗാമികളായും തീൎന്നോരനേകം സ്ത്രീപുരുഷന്മാരെ പലവൎണ്ണങ്ങളിലും കാണ്മാനുണ്ടെന്നു തന്നെയും അല്ല, പൂൎവ്വം ഒരു ചണ്ഡാല സ്ത്രീനിമിത്തം വാല്മീകിക്കു ദ്വിജത്വം നശിച്ചവാറു പുരാണങ്ങളിൽ പറയുന്നതു ദൃഷ്ടാന്തവുമാകും ഇനിയും ഒരു പ്രകാരത്തിൽ കുലനാശമുണ്ടു അതു ഒരുത്തൻ കുലസ്ത്രീഹീനനായി പരസ്ത്രീകളെ പ്രാപിച്ചു അനേകം പുത്രന്മാരെ ജനിപ്പിച്ചാലും വംശാഭിവൃദ്ധിക്കും ശേഷക്രിയയ്ക്കും സന്താനമില്ലെന്നു വരുന്നതു തന്നെ. ആകയാൽ ബുദ്ധിമാന്മാർ പരസ്ത്രീസംസൎഗ്ഗത്തെ അഗ്നിയോടുള്ള സംസൎഗ്ഗംപോലെ വിചാരിക്കേണ്ടതാകുന്നു.

൨ വ്യഭിചാരത്താൽ മാനനാശം ഉണ്ടാകുന്നതു.

കുലശ്രേഷ്ഠതകൊണ്ടോ പ്രഭുത്വംകൊണ്ടോ കീൎത്തിയും ബഹുമാനവും ഉള്ളവനായിരുന്നാലും അവനു വിവേകവും ഭയവുമില്ലാതെ തീൎന്നാൽ ദുരിച്ഛയുണ്ടായി അന്യന്റെ ഭാൎയ്യയെയൊ പരസ്ത്രീയെയൊ കാമിക്കുന്നു. എന്നാലവൻ അവളെ പ്രാപിക്കുന്നതിനായിട്ടു തന്റെ ഭവനത്തിൽനിന്നും പുറപ്പെട്ടപ്പോൾ തന്നെ സ്വയമേയുള്ള വേഷത്തെ മാററി പ്രാകൃതനെന്നപോലെ നടന്നു അവളുടെ വാതില്ക്കൽ ചെന്നാൽ ആരാനുമുണ്ടോകാണു

നുവെന്നും അകത്തെന്നും ശങ്കിച്ചു ഒരു പ്രകാരത്തിൽ അകത്തുകടന്നു ശയിച്ചാൽ മുന്നം ഇവരുടെ മേൽ വീണിരുന്ന മോഹം അവരുടെ ഭൎത്താവിൻെറയോ ഭവനക്കാരുടെയോ മേൽ തടഞ്ഞു അവരിൽനിന്നും കിട്ടുന്ന ഭയംകൊണ്ടു പ്രാണനെ വിട്ട ജഡംപോലെ സുഖിച്ചു വെളിയിലിറങ്ങി തലെക്കടികൊണ്ട പട്ടിയെപ്പോലെ ഓടിപ്പോകയും ഇതിന്നിടയിൽ ആ വേശ്യാഭവനത്തിൽവെച്ചു അവരുടെ ഭൎത്താവോ ഒരു കൂലിക്കാരനോ ആരെന്നാലും കണ്ടാൽ ചമ്പു കണ്ട പട്ടിയെപ്പോലെ തമ്മിലടിച്ചു തലയും കീറി കാലും കുടമിയും പണയംകൊടുത്തു പോരികയും ൟ വിവരം നാട്ടിലുള്ളോരറിഞ്ഞാൽ അവൎക്കു പരിഹാസത്തിന്നും ദുഷ്കീൎത്തിക്കും വകയാകയും ചെയ്യുന്നു. ചിലഭോഷന്മാർ കാമഭ്രാന്തുകൊണ്ടും മാനഹാനികൊണ്ടും ഉണ്ടാകുന്ന കോപത്തെ ശമിപ്പിക്കുന്നതിനുള്ള ജ്ഞാനമില്ലായ്കയാൽ പന്നിയുടെ മൂക്കിലിട്ട മൂക്കുത്തിയെപ്പോലെ തൻെറ ജീവനെ ഭാവിച്ചു തന്നെത്താൻ കുത്തിയും കെട്ടിചാടിയും മരിച്ചു മനുഷ്യനെന്നുള്ള പേരുകളഞ്ഞു അറുകലയെന്ന പേരിനെയും മരിച്ചില്ലായെങ്കിൽ വിഡ്ഢി എന്നുള്ള ദുഷ്കീൎത്തിയെയും സമ്പാദിക്കുന്നു. അയ്യൊ! ദേഹത്തിൻെറ മാററും ആത്മാവിൻെറ വിലയും ൟ വിലയേറിയ വസ്തുവിനെ അപഹരിപ്പാനായി കാത്തിരിക്കുന്ന കാമക്രോധാദി കള്ളന്മാരുടെ ബലവും ഉത്സാഹവും ആരാനും ഏതാനും അറിഞ്ഞിരുന്നു എങ്കിൽ ഇങ്ങിനെ നശിപ്പിക്കുമൊ? ഇതു എല്ലാവരും ചിന്തിപ്പാനുള്ള ഒരു കാൎയ്യമാകുന്നു ഇതിനെപ്പററി വേശ്യാസ്ത്രീയുടെ അൻപു ഇരുപുറവും മൂൎച്ചയുള്ള വാളുപോലെയും അവരുടെ പിന്തുടൎച്ച മരണത്തിലേക്കും ആകുന്നു എന്നു ശലോമൊൻ രാജാവു പറഞ്ഞിരിക്കുന്നതു ദൃഷ്ടാന്തമാകും. ഇന്ദ്രൻ അഹല്യയെ പ്രാപിച്ച ഹേതുവാൽ സഹസ്രഭഗനായി തീൎന്നതും മാനഹാനി അല്ലയൊ? ആകയാൽ വിവേകവും ആത്മരക്ഷയിൽ കൊതിയും ഉള്ളവർ പരസ്ത്രീകളുടെ സൌന്ദൎയ്യത്തെ കാഞ്ഞിരത്തിൻ പഴംപോലെയും ചുട്ട പഴുത്ത ഇരിമ്പു പ്രതിമപോലെയും വിചാരിക്കേണ്ടതാകുന്നു.

## ൩. വ്യഭിചാരംകൊണ്ടുള്ള ധനനാശം.

ഗുണദോഷജ്ഞാനമില്ലാത്ത സമ്പന്നൻ പുണ്യമില്ലാ

ത്ത ധനംകൊണ്ടു ഗർവ്വിതനായും അഹംകാരിയായും തീന്നാൽ ഉണ്ടാകുന്ന ദുരിച്ഛ രക്തത്തെ വലിക്കുന്ന അട്ടയെപ്പോലെയുള്ള വേശ്യയുടെ മേൽ വീണാൽ ധനമെല്ലാം കരസ്ഥമാക്കി തെണ്ടിയെന്നു പേരും കൊടുത്തു വെളിയിലിറക്കുന്നു എന്നാലും തൃപ്തിയും ചുണയും വരാതെ ചില മൂഢന്മാർ താന്താങ്ങൾ ജാതിമൎയ്യാദപോലെ വിവാഹം കഴിച്ചവളായും ധനകാലത്തെപ്പോലെ ദരിദ്ര്യകാലത്തും യൌവ്വനത്തെപ്പോലെ വാൎദ്ധക്യത്തിലും ഉണ്ടാകുന്ന സകല ഗുണദോഷങ്ങൾക്കും ഉപകാരക്കാരിയായും ഉള്ള ഭാൎയ്യ ശ്രുപലാപണ്യമുള്ളവളായിരുന്നാലും അവളുടെ ആഭരണം വസ്ത്രം എന്നിവപോലും കവൎന്നു പരനാരികൾക്കു കൊടുക്കുന്നു. ഇങ്ങിനെയും പിന്നീടു സാഹസത്താലുണ്ടാകുന്നതും കൊടുത്താലും അവൾക്കു തൃപ്തിവരുന്നതല്ല. ഇവൻ പുറത്തിറങ്ങുന്നതിനു മുൻപിൽ തന്നെ അവൾ മറെറാരുത്തനെ പ്രമാണിയാക്കുന്നതുമല്ലാതെ ഇവനെ കണ്ടാലറിയാത്ത ഭാവവും ദുസ്സഹമായ വാക്കുകളും അവളിൽനിന്നുണ്ടാകയും ചെയ്യും. ദുഷ്ടസ്ത്രീയിൽനിന്നും അന്യസ്ത്രീയുടെ നാവിൻെറ മുഖസ്തുതിയിൽനിന്നും നിന്നെ രക്ഷിക്കുന്നതിനായിട്ടു അവളുടെ സൌന്ദൎയ്യത്തെ നിൻെറ ഹൃദയത്തിൽ മോഹിക്കരുതു അവൾ തൻെറ കണ്ണോളുകൾകൊണ്ടു നിന്നെ വശീകരിക്കയും അരുതു. എന്തെന്നാൽ ഒരു വേശ്യയുടെ കാരണം ഒരുത്തൻ യാചിക്കേണ്ടി വരുന്നു വ്യഭിചാരിണി പുരുഷന്മാരുടെ ധനത്തിന്നായി പതിയിരിക്കുന്നു അവരുടെ ആത്മാവിനെ വേട്ടയാടുന്നു എന്നു ശലോമൊൻ രാജാവു പറഞ്ഞിരിക്കുന്നു. കുലടകൾക്കു ധനമെന്നല്ലാതെ ജാതി ഭേദവും സൌന്ദൎയ്യവും കരുണയും ഇല്ല ഭോഷന്മാർ അവരുടെ വെളിച്ചെണ്ണയാൽ മിനുക്കപ്പെട്ടു മുഖത്താലും വശീകരത്തിലകത്താലും മയങ്ങപ്പെട്ടു അവരുടെ വചനങ്ങൾ മഹാ മൃദുതരമായും തേനിനേക്കാൾ ഇനിയതായും ഭാവിച്ചു ദരിദ്ര്യന്മാരായി വലയുന്നു ഹേ ഹേ യുവാക്കളെ നിങ്ങൾ വ്യഭിചാരിണികളുടെ നയമയങ്ങളെ കണ്ടാൽ എലിയെക്കണ്ട പൂച്ചയുടെ എന്നപോലെ വിചാരിക്കയേ ആവു എന്നുള്ള വചനത്തിനു വായനക്കാരും അനുകൂലമായിരിക്കുമെല്ലൊ.

## ൪ വ്യഭിചാരംകൊണ്ടു സുഖനാശം വരും.

ക്രമമായ നടത്തകളും മാത്രയായ ഭക്ഷണവുംകൊണ്ടു സുഖിമാനായിരിക്കുന്നവൻ ശരീരജ്ഞാനവും ആത്മജ്ഞാനവും ഇല്ലാതെ തീൎന്നാൽ തല്ക്കാലം ഉണ്ടായിരിക്കുന്ന രക്തകൊഴുപ്പുകൊണ്ടു പരസ്ത്രീകളെ കാമിച്ചു അവരുടെ ഭവനത്തിൽ കാത്തുകിടന്നു ഇഷ്ടപ്രവൃത്തികൾ ചെയ്തും ഇവനെ വശീകരിപ്പാൻ വേണ്ടി അവർ കൊടുക്കുന്ന വിഷപദാൎത്ഥങ്ങളെ ഭുജിച്ചും ശുക്ലപുഷ്ടിക്കായിക്കൊണ്ടു ലഹരിയുള്ള വസ്തുക്കളെ അനുഭവിച്ചും വ്യഭിചാരിണിയോടുള്ള സംസൎഗ്ഗം ഭവനത്തിലുള്ളോരറിഞ്ഞു വിരോധിച്ചാൽ കലശൽകൂട്ടി ഭക്ഷിക്കാതെ ഉപോഷിച്ചും ദ്രവ്യം പറിപ്പാനായി കരുതി അവർ ചെയ്യുന്ന മന്മഥകേളിവിലാസങ്ങളെക്കൊണ്ടു നിദ്രയില്ലാതെ തീൎന്നും ചിലപ്പോൾ അവരുടെ അന്യപുരുഷന്മാരുമായി ശണ്ഠകൂട്ടി തല്ലുകൊണ്ടും തൊഴി ഏററും ഹോമകുണ്ഡത്തിൽ ദ്രവ്യങ്ങൾ ആഹുതിചെയ്യുംതോറും അഗ്നി ജ്വലിക്കുന്നതുപോലെ സംഗംചെയ്യുന്തോറും വിരഹം വൎദ്ധിക്കുന്നതാകയാൽ അങ്ങിനെ വേശ്യാകുണ്ഡത്തിൽ ജ്വലിക്കുന്ന മോഹാഗ്നി ശുക്ലാദിധാതുക്കളെ ദഹിപ്പിച്ചു ക്ഷയം, ശ്വാസം, ഭ്രമം, കൃഛ്റം, അസ്ഥിസ്രാവു, നീരൊഴിവു, പിത്തപ്പുണ്ണു, ഗ്രന്ഥി, അരയാപ്പു, ഇപ്രകാരമുള്ള വ്യാധികൾ സംഭവിച്ചു ഒരൌഷധിയാലും ശമിക്കാതെ രൂപംകെട്ടു വ്യഭിചാരിയെന്നോ വ്യഭിചാരിണിയെന്നോ പറയാതെ അറിവാൻതക്ക വിധത്തിൽ നടന്നു നില്ലജ്ജയായി മരുന്നു തെണ്ടിയും കാൎയ്യംനോക്കുവാൻ ശക്തിയില്ലാതെ ദരിദ്രപ്പെട്ടും കുറയക്കാലം കഴിഞ്ഞാൽ അകാലമരണവും സിദ്ധിക്കുന്നു. സഹോദരാന്യോന്യക്ഷയം വരികയില്ലെന്നുള്ള പൂൎണ്ണവിശ്വാസത്താൽ അവരിലൊഴികെ മററവരാലും അവദ്ധ്യരായി വരണമെന്നു പ്രാൎത്ഥിച്ചുകിട്ടിയ പരപ്രസാദത്താൽ ഗൎവ്വിതന്മാരായിരുന്ന സുന്ദോപസുന്ദന്മാർ തിലോത്തമനിമിത്തം ക്ഷണനേരംകൊണ്ടു കലഹിച്ചു ജീവഹാനി വന്ന വാറു പുരാണങ്ങളിൽ പറയുന്നതു ദൃഷ്ടാന്തമായിരിക്കും. ദുല്ലഭ്യമായിരിക്കുന്ന ൟ മാനുഷശരീരം സുഖമായിരിക്കുന്നുവെങ്കിലേ അതിലാധേയപ്പെട്ടിരിക്കുന്ന ആത്മാവിനെ സൽകൎമ്മങ്ങളെക്കൊണ്ടു രക്ഷിക്കാവൂ എന്നും അതിന്നായിക്കൊണ്ടാകുന്നു ൟ

ശരീരത്തെ സൃഷ്ടാവു അത്യത്ഭുതമായി സൃഷ്ടിച്ചിരിക്കുന്നു വെന്നും പരമാത്മവിചാരവും വിരക്തിയുമുള്ള സൽപ്പുരുഷന്മാർ വേശ്യകളെക്കണ്ടാൽ ഗരുഡനെക്കണ്ട സപ്പങ്ങളെന്നപോലെയും കുലസ്ത്രീകളെക്കണ്ടാൽ മാതാവിനെപ്പോലെയും ഭയഭക്തിയോടിരിക്കേണ്ടതാകുന്നു.

## ൩ വ്യഭിചാരംകൊണ്ടുള്ള കീൎത്തിനാശം.

പ്രഭുത്വംകൊണ്ടോ ഐശ്വൎയ്യംകൊണ്ടോ കീൎത്തിമാനായിരിക്കുന്ന ഒരുവൻ വിവേകവും മാനാഭിമാനവും ഇല്ലാതെ തീൎന്നാൽ കാൎയ്യസാദ്ധ്യത്തിന്നായും ദാരിദ്ര്യശാന്തിക്കായും അനേകർ പിന്നാലെ തേടുന്ന കഴകനെപ്പോലെ ഏത്തും. നമ്മുടെ അടുക്കൽ വന്ന ൧൦ പുംശ്ചലി ഏതുപ്രകാരമുള്ളവളെന്നും മൎയ്യാദയുള്ളവൾ ഇങ്ങിനെ പുറപ്പെട്ടമൊ എന്നും ചിന്തിക്കാതെ അവളെ ചേക്കയും കാൎയ്യങ്ങൾ സാധിച്ചും ദ്രവ്യംകൊടുത്തും സന്തോഷിപ്പിച്ചു അയക്കയും ചെയ്യുന്നു. പിന്നെ ഒഴിച്ചിട്ടാലും ദുൎഗ്ഗന്ധം വെളിപ്പെടുന്നതുപോലെ എത്രതന്നേ രഹസ്യമായി ചെയ്താലും പരസ്ത്രീസംഗപ്രിയനെന്നും മററുമുള്ള ഓരൊ ഹാസ്യങ്ങൾ നാട്ടിൽ പരന്നു ഹിമത്താൽ പൎവ്വതം മൂടപ്പെടുന്നതുപോലെ പ്രഭുത്വവും ഐശ്വൎയ്യവും ദുഷ്കീൎത്തിയാൽ മൂടപ്പെട്ടുപോകുന്നതും മഹാജനങ്ങൾ കാണുമ്പോൾ മാനിക്കുമെന്നല്ലാതെ അവരുടെ കൂട്ടത്തിലും ജനസംഘത്തിലും ഇവന്റെ ചരിത്രം നാറിക്കൊണ്ടിരിക്കുന്നതുമാകുന്നു. ഇങ്ങിനെയുള്ളവൻ ചത്തു അവന്റെ ദേഹം അഴുകിയാലും ൧൦ ദുഷ്കീൎത്തി ലോകത്തിൽനിന്നും അഴിയുന്നതല്ല. അതിന്നൊരു ദൃഷ്ടാന്തം നഹുഷനെന്നരാജാവു ഒരു സ്ത്രീയോടു ചേരുവാനായിട്ടു തന്റെ പ്രഭുത്വംകൊണ്ടു അഗസ്ത്യരാദിയായുള്ള മഹൎഷിമാരെക്കൊണ്ടു തണ്ടെടുപ്പിച്ചുപോകുമ്പോൾ കാമപരവശതകൊണ്ടു ബുദ്ധിമയങ്ങി തന്റെ തണ്ടെടുക്കുന്നതു ശാപശക്തിയുള്ള മുനിമാരാകുന്നുയെന്നു ഓക്കാതെ അഗസ്ത്യനെ ചവുട്ടുകനിമിത്തം ആ രാജാവു ശാപമേററു ഒരു പെരുമ്പാമ്പായി എന്നു പൌരാണികന്മാർ പറഞ്ഞതു ഇന്നും കേൾപ്പാനുണ്ടു. ആകയാൽ പ്രഭുക്കളുടെ പ്രഭുത്വംകൊണ്ടു സൽകീൎത്തിയേയും ഐശ്വൎയ്യംകൊണ്ടു ധമ്മത്തേയും വൎദ്ധിപ്പിക്കേണ്ടതാകുന്നു എന്നു അറിഞ്ഞു വ്യഭിചാരം ആകുന്ന

ചാരം തന്റെ സല്ഫ്യൂരിത്തിയാകുന്ന തീക്കട്ടയെ മൂടാതെയിരിക്കുന്നതിന്നായിട്ടു ബ്രെഡിയാകുന്ന വായുവിനാൽ സദാ ജ്വലിപ്പിച്ചുകൊള്ളേണ്ടതാകുന്നു.

ശേഷം പിന്നാലെ

---

# രസവാദശാസ്ത്രം.

| | |
|---|---|
| ദാഹവൽ | Inflammable |
| പ്രാണവായു | Vital air |
| കാരഹരിതം | Chlorate of Potassa |
| അമ്മോനിയാലവണങ്ങൾ | Salts of Ammonia |
| ജലഹരിതാമ്ലം | Hydrochloric acid |
| അമ്മോനിയാജലഹരിതം | Hydrochlorate of Ammonia |
| നവക്ഷാരം | Sal-ammoniac |
| ഓക്സാലമ്ലം | Oxalic acid |
| അമ്മോനിയാ ഓക്സാലതം | Oxalate of Ammonia |
| യവക്ഷാരാമ്ലം | Nitric acid |

## അമ്ലകരവാഷ്പവും യവക്ഷാരവാഷ്പവും. അന്തരീക്ഷം.

൧൭ അന്തരീക്ഷം എന്നത അമ്ലകരവാഷ്പവും യവക്ഷാരവാഷ്പവും കൂടെ ചേൎന്നിട്ടുണ്ടാകുന്നതാകുന്നു. ഇവ രണ്ടും കൂടാതെ അതിൽ അംഗാരാമ്ലവാഷ്പത്തിന്റെ ഒരു ചെറിയ അംശം കൂടെ ഉണ്ട.

### പരീക്ഷകൾ.

൧ ഒരു മെഴുകുതിരി കൊളുത്തി ഒരു മേശയിന്മേൽ വെക്കുക. അതിനെ തീരെ ഓരം പറ്റാത്ത ഒരു കാചഭരണികൊണ്ട മൂടുക. മെഴുകുതിരി ക്ഷണം മങ്ങി കത്തി തുടങ്ങും. അതിന്ന കാരണം മെഴുകുതിരിയിൽ ദാഹവത്തായിരിക്കുന്ന അംശങ്ങൾ വായുവിലുള്ള അമ്ലകരവാഷ്പത്തെ ദഹിപ്പിച്ച ഇല്ലാതെയാക്കുന്നതിനാൽ തന്നെ. പിന്നെ അല്പ നേരത്തിനിടയിൽ ജ്വാല തീരെ കെട്ടുപോകുന്നു. അപ്പോൾ കാചപ്പാത്രത്തിന്റെ അകവശത്ത ഒഴുവറും വെള്ളത്തുള്ളികളായിട്ട നില്ക്കുന്നത കാണാം. ൨ാം പരീക്ഷയിൽ അമ്ലകരവാഷ്പത്തിന്റെ ക്ഷയം കൊണ്ട ജ്വാല കെട്ടുപോകുന്നു എന്ന നാം കണ്ടുവല്ലൊ. എന്നാൽ അമ്ലകരവാഷ്പം ദഹിച്ചുപോകുന്നതോടും അത മെഴുകുതിരിയിലുള്ള ജലജവാഷ്പത്തോടും അംഗാരത്തോടും കൂടെ ചേൎന്നിട്ട വെള്ളവും അംഗാരാമ്ലവാഷ്പവും ഉത്ഭവിപ്പിക്കുന്നു.

൨ ഒരു കെട്ടേശിൽ കൂടെ ഒരു കമ്പി കടത്തി അതിന്റെ അറ്റം വളച്ചിട്ട അവിടെ ഒരു ചെറിയ മെഴുകുതിരി കോൎത്തി കൊളുത്തി ഒരു വലിയ കുപ്പിയിലോട്ട ഇറക്കി കെട്ടേശുകൊണ്ട അതിന്റെ വായടെക്കുക. ഉടനെ ജ്വാല മങ്ങി തുടങ്ങും. പിന്നെ ആ ജ്വാലയെ പ്രാണനം ചെയ്തുകൊണ്ടുപോകുന്നതിന്ന വായുവിന്ന കഴിവില്ലാതെയായി ഒട്ടുക്കും ജ്വാല തീരെ കെട്ടുപോകുന്നു. മെഴുകുതിരി കുപ്പിയിൽനിന്ന പുറത്ത എടുത്ത വീണ്ടും കത്തിച്ച അതിലേക്കു ഇറക്കുക. ജ്വാല ഉടനെതന്നെ കെട്ടുപോകുന്നു.

ഒരു കുപ്പിയിൽ ഒരു പ്രാണിയെ പിടിച്ചിട്ട അടെച്ചാൽ ആ കുപ്പിയിലെ വായുവിലുള്ള അമ്ലകരവാഷ്പം അശുചിയായി പോകുമ്പോൾ അത ചത്തുപോകും. ആ പ്രാണി ചത്ത ശേഷം വീണ്ടും ഒരു പ്രാണിയെ വിഷവായുകൊണ്ട

നിറഞ്ഞിരിക്കുന്ന ആ കുപ്പിയിലേക്ക ഇട്ടാൽ അത ഉടനെ ചത്തുപോകും.

൩. സാമാന്യ വായുകൊണ്ട നിറഞ്ഞിരിക്കുന്ന ഒരു വലിയ കുപ്പി എടുത്ത അതിന്റെ വായ വെള്ളത്തിൽ ആക്കുക. പിന്നെ ചൂണ്ടാണിയും തള്ളവിരലും കൊണ്ട മൂക്ക പൊത്തിപ്പിടിച്ച കുറെ വിനാഴിക നേരത്തേക്ക ഒരു വളഞ്ഞ കുഴലിൽ കൂടെ കുപ്പിയിലോട്ട ശ്വാസം വിടുകയും കുപ്പിയിൽനിന്ന ഉള്ളിലോട്ട ശ്വാസം വലിക്കയും ചെയ്ക. ഉള്ളിലോട്ട ശ്വസിക്കുമ്പോൾ ഒക്കെയും കുപ്പിയിൽ വെള്ളം പൊങ്ങി തുടങ്ങും. എന്നാൽ കുപ്പിയിലോട്ട ശ്വസിക്കുമ്പോൾ ഒക്കെയും കുപ്പിയിൽ വെള്ളം താണുപോകും. ഇങ്ങിനെ ശ്വാസനാഡികളിൽ കൂടെ കടന്നതിനാൽ അശുചിയായി പോയ വായു ഇരിക്കുന്ന കുപ്പി എടുത്ത ഒരു മെഴുകുതിരി കൊളുത്തി അതിലേക്ക ഇറക്കുക. ജ്വാല കെട്ടുപോകുന്നു. ൨ാം പരീക്ഷയിൽ വായുവിലെ അമ്ലകരവാഷ്പം ശ്വാസോഛ്വാസ ക്രിയകളാൽ ക്ഷയിച്ചുപോയി, പിന്നെ കുപ്പിയിലേക്ക തിരിച്ച വിടപ്പെട്ട വിഷവായുവിൽ യവക്ഷാരവാഷ്പം ഉണ്ട. ആ യവക്ഷാരവാഷ്പം ആദ്യം വായുവിൽ അംഗാരാമ്ലവാഷ്പത്തോട കൂടെ ചേൎന്നിരുന്നു.

ശ്വാസോഛ്വാസ ക്രിയകളാൽ വായുവിൽനിന്ന എടുക്കപ്പെടുന്ന അമ്ലകരവാഷ്പം വായുവിലോട്ട തന്നെ അംഗാരാമ്ലവാഷ്പമായി പുറത്ത വിടപ്പെടുന്നു. അങ്ങിനെ ശ്വസിക്കുന്നതിന്റെ ഒരു വലിയ സാദ്ധ്യം രക്തത്തെ അതിന്റെ അംഗാരാംശത്തിൽ നിന്ന വേർപ്പെടുത്തുന്നതാകുന്നു.

അങ്ങിനെ അമ്ലകരവാഷ്പം ജ്വാലയെ ത്രാണനം ചെയ്യുന്നത തന്നെയല്ല അത ജീവജാലങ്ങൾക്ക പ്രാണോപകാരിയുമാകുന്നു. അതുകാരണത്താൽ അത പ്രാണവായു എന്ന വിളിക്കപ്പെടുന്നു.

൪. വെള്ളം കൊണ്ട നിറഞ്ഞിരിക്കുന്ന ഒരു വലിയ പാത്രത്തിൽ ഒരു വലക വെള്ളത്തിന്നടിയിൽ ഒരു അംഗുലം താഴ്ത്തി വെച്ച അതിന്മേൽ ഒരു കമ്പി നിറുത്തി കമ്പിയുടെ മുകളിലത്തെ അററത്ത ഒരു നന്നാ ചെറിയ പിഞ്ഞാണം വെക്കുക. ആ ചെറിയ പാത്രത്തിൽ കുറെ പ്രകാശദം ഇട്ട തീ പിടിപ്പിക്കുക. പിന്നെ ഒരു വലിയ കുപ്പി എടുത്ത അതിനെ മൂടുക പ്രകാശദം കുപ്പിയിലുള്ള അമ്ലകരവാഷ്പത്തെ എല്ലാം ദഹിപ്പിക്കും. അങ്ങിനെ പ്രകാശദാമ്ലം ഉണ്ടാകുന്നു. എന്നാൽ യവക്ഷാരവാഷ്പം ഒരു ക്ഷയവും കൂടാതെ നില്ക്കും. കുപ്പിയുടെ വായ പിന്നെയും വെള്ളത്തിന്നടിയിലിരിക്കുന്ന ആ പടുതിയിൽ കുപ്പിയിലുള്ള വെള്ളം കലുകിയാൽ വെള്ളം പൊങ്ങി തുടങ്ങി കുപ്പിയിൽ ദഹിച്ചുപോയ അമ്ലകരവാഷ്പത്തിന്റെ സ്ഥാനം വരെ കേറും. അത ആദ്യം കുപ്പിയിലുണ്ടായിരുന്ന വായുവിൽ അഞ്ചിലൊരു പങ്ക എന്ന കാണാം. ശേഷിപ്പുള്ളത യവക്ഷാരവാഷ്പം ആകുന്നു. ഇങ്ങിനെ വായുവിൽ അഞ്ചിലൊരു ഭാഗം അമ്ലകരവാഷ്പമെന്നും ശേഷമുള്ളത യവക്ഷാരവാഷ്പമെന്നും അറിയുന്നതിന്നിടയുണ്ട.

൫ യവക്ഷാര വാഷ്പം ഇരിക്കുന്ന ൪ാം കുപ്പിയുടെ വായ ഒരു കണ്ണാടിച്ചില്ലുകൊണ്ട അടെച്ച അതിന്റെ വായ മേലായിട്ട ഒരു മേശയിന്മേൽ വെക്കുക. ഒരു മെഴുകുതിരി കൊളുത്തി ആ വാഷ്പത്തിലേക്ക ഇറക്കുക. അപ്പോൾ ജ്വാല കെട്ടുപോകയും വാഷ്പത്തിന്ന തീ പിടിക്കാതെയിരിക്കയും ചെയ്യും.

ഇങ്ങിനെ യവക്ഷാര വാഷ്പം ജ്വാലയെ ത്രാണനം ചെയ്യുന്നില്ല, ജലജവാഷ്പത്തെപ്പോലെ എരിയുന്നതുമില്ല.

൬ ഒരു കാചപ്പാത്രത്തിൽ വെള്ളം നിറെച്ച എടുത്ത കുറെ പച്ച ഇലകളും ഇട്ട മറെറാരു പാത്രത്തിലോട്ട കവിഴ്ത്തി വെയിലത്തുവെക്കുക. അപ്പോൾ ഇലകളിൽനിന്ന അമ്ലകരവാഷ്പം വിട്ടുപോകുന്നത കാണാം.

ഇങ്ങിനെ സസ്യാദികൾ അമ്ലകരവാഷ്പത്തെ വിടുകയും ജീവജാലങ്ങൾ അതിനെ ദഹിപ്പിക്കയും ചെയ്യുന്നു.

൭ അമ്ലകരവാഷ്പം അധികമായിട്ട ചേൎന്നിരിക്കുന്ന ഒരു വക ലവണമായ കാരഹരിതത്വം കുറെ പൊടിച്ച എടുത്ത ഒരു രസവാദകുഴലിൽ ഇട്ട മദ്ധ്യത്തിന്റെ സത്തുകൊണ്ടെരിയുന്ന ജ്വാലയിൽ പിടിക്കുക. ചൂടുകൊണ്ട ലവണം വിയോഗിച്ച അമ്ലകരവാഷ്പം എല്ലാം വേർ പിരിഞ്ഞ നില്ക്കും. വാഷ്പം കഴിയു

ന്നിടത്തോളം ശുദ്ധമായിരിക്കേണ്ടുന്നതിന്നു വിരല്വകൊണ്ടു പതുക്കെ കുഴലിന്റെ വായടെക്കുക. പിന്നെ കുഴലില്വുള്ള വാഷ്പത്തിലേക്കു ഒരു ചെറിയ വിറകുപ്പൂളു കത്തിച്ചു ഇറക്കുക. അപ്പോൾ ജ്വാലെക്കു ഇല്ലോം ശോഭ കൂടി വരുന്നു. ജ്വാല കെട്ടുത്തിയും വെച്ചു പൂളിന്മേൽ തീ അല്പം മാത്രം മിന്നി കാണ്മാനുള്ളപ്പോൾ അതിനെ പിന്നെയും കുഴലിലേക്കു ഇറക്കുക. ഉടനെ പൂളിന്നു തീ പിടിച്ചു പിന്നെയും നിന്നുഎരിയും, ഇതിനാൽ അമ്ലകരവാഷ്പം ഒരു വലിയ ദാഹോപകാരി എന്നു അറിയാം.

൭ കുറെ ചുണ്ണാമ്പുവെള്ളം ഒരു കാചപ്പാത്രത്തിൽ പകൎന്നു കുറെ മണിക്കൂറു നേരത്തേക്കു ഒരു ഭാഗത്തു മാററി വെക്കുക. അപ്പോൾ ആ വെള്ളത്തിന്റെ മുകളിൽ ചുണ്ണാമ്പംഗാരതം പാടയായിട്ടു പൊങ്ങി കിടക്കും. ഇതുകൊണ്ടു അന്തരീക്ഷത്തിൽ അംഗാരാമ്ലവാഷ്പമുണ്ടെന്നു അറിയാം.

## അമ്മോനിയാ.

ഫ്രൃ ഒരം വാഷ്പം കൃതിയായുള്ള വസ്തു യവക്ഷാരവാഷ്പവും ജലജവായുവും കൂടെ ചേൎന്നിട്ടുണ്ടാകുന്നതാകുന്നു, ഒരം വാഷ്പത്തിൽ അധികഭാഗം വെള്ളത്തിൽ അലിഞ്ഞു ചേരുന്നു. ഇത അലിഞ്ഞു ചേരുന്ന വെള്ളം അമ്മോനിയാദ്രാവകം എന്നു വിളിക്കപ്പെടുന്നു, അതു ക്ഷണം എല്ലാ മാതിരി അമ്ലങ്ങളോടും കൂടെ ചേൎന്നു അമ്മോനിയാലവണങ്ങൾ എന്നവയെ ഉണ്ടാക്കുന്നു, ഒരം വസ്തു ഒരു ഭേദഗതിയും കൂടാതെ ജീവജാലങ്ങളുടെ കിട്ടാംശങ്ങളായ വസ്തുകൾ ചീഞ്ഞിരിക്കുന്ന ആ അവസ്ഥയിൽ അവയിൽനിന്നു വിട്ടുപിരിയുന്നു. ഇങ്ങിനെ ഉത്ഭവിച്ച ഒരം അമ്മോനിയാ അന്തരീക്ഷത്തിലേക്കു പൊങ്ങി സഞ്ചരിക്കും. പിന്നെ മഴ വന്നു നിലം സ്വുടിപ്പമാകുന്നതിന്നായിട്ടു ഇതിനെ മുഴുവനും അലിച്ചു ഭൂമിയിലേക്കു ഇറക്കുന്നു. അതു എല്ലാത്തരം വളത്തെക്കാളും അധികം നിലത്തെ പുഷ്ടി വരുത്തുന്നതാകുന്നു.

### പരീക്ഷകൾ.

൧ അമ്മോനിയാദ്രാവകം കൊണ്ടു നിറഞ്ഞിരിക്കുന്ന ഒരു കുപ്പിയുടെ മീതെ സസ്യാംശനീലം പിടിപ്പിച്ച ഒരു പരീക്ഷകടലാസുവാറു പിടിക്കുക, അപ്പോൾ കാരത്തിന്റെ പതിവായുള്ള ചേഷ്ടപ്രകാരമുള്ള ഒരു ക്രിയ കാണാം. പിന്നെ അമ്മോനിയാദ്രാവകം മണപ്പിക്കുക. അപ്പോൾ അതിന്നു ഒരു വലിയ എരിവ മണം ഉണ്ടു.

൨ ജലഹരിതാമ്ലത്തിൽ ഒരു കാചക്കോൽ മുക്കി അമ്മോനിയാദ്രാവകം കൊണ്ടു നിറഞ്ഞിരിക്കുന്ന ഒരു കുപ്പിയുടെ മേൽ പിടിക്കുക. അപ്പോൾ അമ്മോനിയാ ജലഹരിതത്വത്തിന്നുള്ള വെളുത്ത പുക ഉണ്ടാകുന്നു.

൩ ജലഹരിതാമ്ലം ഇരിക്കുന്ന ഒരു കുപ്പി ഒരു കതിരലായത്തിലേക്കു കൊണ്ടുപോക. പിന്നെ കുപ്പിയുടെ അടെപ്പ എടുക്കുക. കഴിഞ്ഞ പരീക്ഷയിൽ പറഞ്ഞ മാതിരിക്കുള്ള വെള്ളപ്പുക കുപ്പിയുടെ വാസ്ക്കൽ ഉണ്ടാകുന്നു.

൪ രണ്ടു കുപ്പി എടുത്തു ഒന്നിൽ കുറെ അമ്മോനിയാദ്രാവകം ഒഴിച്ചു കുപ്പിയുടെ അകത്തു എല്ലാം പുരളുവാൻ തക്കവണ്ണം ചുററി തിരിക്കുക മറെറ കുപ്പിയിൽ കുറെ ജലഹരിതാമ്ലവും പകരുക പിന്നെ കുപ്പിയുടെ വായ രണ്ടും കൂടെ കൂട്ടിപ്പിടിക്കുക. അപ്പോൾ അമ്മോനിയാ ജലഹരിതത്വത്തിന്നുള്ള വെളുത്ത ആവി ഉണ്ടാകുന്നു,

൫ അമ്മോനിയാ ജലഹരിതത്വവും (നവക്ഷാരം തന്നെ) ചുണ്ണാമ്പും രണ്ടും സമം എടുത്തു വെവ്വേറെ പൊടിയാക്കി പിന്നെ രണ്ടും കൂടെ ചുറുകായിട്ടു കൂട്ടി ചേൎക്കുക. അപ്പോൾ അമ്മോനിയാവാഷ്പത്തിന്റെ വീൎയ്യവും എരിവുമുള്ള ആവി നല്ലതിന്മണ്ണം ഘ്രാണിച്ചു അറിയാം.

ഈ അമ്മോനിയാംഗാരത്വം ദ്രാവകമായിട്ടു ആക്കിയ ശേഷം അതിൽ ഓക്സാലദ്രാവകം മറെറതിന്റെ നുര അടങ്ങുന്നതു വരെക്കും ഒഴിക്കുക. അമ്മോനിയാ ഓക്സാലത്വം ഇപ്പോൾ ദ്രാവകമായിട്ടു എടുക്കാം. ഈ പരീക്ഷയിൽ അംഗാരാമ്ലവാഷ്പം പോയപ്പോഴേക്ക അമ്ലവും അമ്മോനിയായും ക്രമെണ ചേരുന്നു.

## യവക്ഷാരാമ്ലം.

ഏതു ഈ സാരമെറിയ വസ്തു യവക്ഷാര വാഷ്പവും അമ്ലകരവാഷ്പവും കൂടി ചേർന്നിട്ടുണ്ടാകുന്ന ഒരു കൂട്ടുവസ്തു ആകുന്നു. അതു യവക്ഷാരാമ്ലവും കാരവും കൂടെ ചേർന്നിട്ടു ഉത്ഭവിച്ച ഒരു വസ്തുവായ വെടിയുപ്പിൽനിന്നുണ്ടാകുന്നതാകുന്നു. കാററും ഇടിയും അധികമായിട്ടു ഉണ്ടാകുമ്പോൾ ചില സമയത്തു യവക്ഷാരാമ്ലം അന്തരീക്ഷത്തിൽ കുറെശ്ശെ ഉണ്ടാകുന്നതാകുന്നു എന്നു വിശ്വസിപ്പാൻ തക്ക കാരണമുണ്ടു. യവക്ഷാരവാഷ്പം കലർന്നിരിക്കുന്ന ഐന്ദ്ര്യകവസ്തുക്കൾ ജീർണ്ണമായി പോകുമ്പോൾ അവയിൽനിന്നു ഈ അമ്ലം വിട്ടുപോകുന്നു. അമ്മോനിയാ എന്ന പോലെ തന്നെ യവക്ഷാരാമ്ലവും സസ്യങ്ങൾക്കു യവക്ഷാരത്തെ ആവശ്യം പോലെ കൊടുക്കുന്നു.

---

## SPOTS ON THE SUN.

Our readers are probably aware, that there has lately been observed an unusually large spot on the sun, to which the attention of astronomers has been particularly directed. And as the study of such spots has afforded the most important index we are yet in possession of, towards some understanding of the physical constitution of the sun—one of the most deeply interesting questions of science—it may gratify our readers to have a short review of what astronomers have thought of this phenomenon.

Spots on the Sun so far from being uncommon, as might naturally be supposed, may be observed, by means of powerful telescopes, nearly every year in greater or less abundance. In order to observe the Sun, the eye glass of the telescope is protected by a thick deeply-coloured glass, which cuts off most of the heat rays, and so much of the intense light as to permit the sun's surface to be observed without injury to the eye. For the same purpose many persons not possessing telescopes, when they wish to observe an eclipse of the Sun, smoke a piece of common glass by holding it over the wick of a lamp or taper, through which they can look at that fiery luminary with comparative comfort. The spots which are seen on the Sun's disc, though varying in size, always present the same kind of appearance; the centre is a perfectly black spot, which is surrounded by a border of less intense darkness, called its 'penumbra.' Such spots do not remain for any length of time, but when closely observed are seen to enlarge up to a certain point,

when they again contract and finally disappear. Not unfrequently they are known to break up, and resolve into two or three smaller spots. And indeed every thing about them would seem to indicate that the luminous surface of the Sun, in which they exist, is in a fluid or gaseous state. Were this the case we could well imagine how a powerful current from below might not unfrequently blow aside (to use a familiar expression) the luminous portion of the Sun's atmosphere, or by causing a kind of whirlwind, might produce a funnel-shaped vacuum for a time, through which we might see down to the dark opaque body beneath. Accordingly the most commonly accepted theory at the present time (for theory it still remains) is that the Sun is an opaque dark body, surrounded by a huge depth of atmosphere, the composition of which we are ignorant of, or rather, perhaps, which we are only just beginning to learn, and in the upper regions of which the luminous and intensely heated stratum floats, from which our own light and heat are derived. The most recent examinations of the spots on the Sun disclose the fact that at least three distinct *strata*, or layers, of gaseous matter envelope the solid body of the Sun, increasing no doubt greatly in density from the surface downwards; for the appearance of spots highly magnified is this—in the centre is an intensely black round spot, round this a part slightly illuminated, supposed to consist of very dense cloudy matter, higher still a more illuminated stratum, the appearance of which forms what is called the *penumbra*, and above all the intensely illuminated envelope. From this we may reasonably suppose that the higher portions of the sun's atmosphere are composed of the gases of various substances in a state of intense ignition.

This supposition is further supported by a most interesting series of experiments which have within the last few years been made on the *prismatic spectrum*. The nature of these experiments we will endeavour briefly to explain. What the prismatic spectrum is, is described on page 42 of the second number of this magazine, and need not therefore be repeated. Now when a well-defined *spectrum* is observed through a telescope of moderate power, besides the seven colours visible to the unassisted eye, certain *lines* are observable in definite and constant positions throughout the whole length of the spectrum. These lines are now known to be due to the *combustion of certain substances.* For instance if hydrogen be ignited, and its spectrum be examined, a certain line, or lines, will be observed; and so if other simple substances, silver, platinum, sodium, potassium, &c, be ignited, and their spectrums be examined, each substance will be indicated by *its own peculiar line.* Hence by a knowledge of the nature, and relative position of such lines

in a spectrum, we can tell the nature of the flame that we examine. And of course should a flame be composed of several substances in a state of ignition, each one would cause its peculiar distinctive lines in the spectrum. The lines in the spectrum, due to the ignition of various known substances, have been most carefully examined, and the sun's spectrum has been thus tested, the result being that the lines belonging to various substances which exist on our own planet, are found to be identical with certain lines in the Sun's spectrum. This is a subject on which we have not space at present to enlarge, and which we may perhaps recur to at a future time; but enough has been said to shew, that we have here a fresh evidence, independent in its nature, but pointing to the same result as an examination of the Sun's spots, namely, that the upper region of the Sun's atmosphere is composed of the gases of various substances, in a state of combustion, the nature of which we may soon be able confidently to predict.

It is by means of the Sun's spots that we are enabled to satisfy ourselves that our great luminary revolves on his own axis in the same way that the Earth revolves on hers. We can thus also determine the direction of his axis of rotation. When the spots are carefully noticed they are found to travel over the Sun's surface from East to West, moving more quickly when in the middle, and more slowly when near the circumference. This of course is just the appearance we must have, if the Sun himself revolves, and carries his spots with him. From many years' observations of such spots astronomers have been able to tell us that the Sun rotates on his own axis once in a little more than 25 days; that is, his surface travels at the rate of 4440 miles in an hour, or nearly one mile and a quarter in one second of time, which is nearly five times the rate at which the surface of our own Equator revolves.

It is remarkable that the spots that have been observed on the Sun's face have generally been situated in a zone extending only 25° on each side of the Sun's equator, the most fertile region being between the 11th and 15th degree north of the equator. For this reason some astronomers have sought to establish a parallel between the region of the Sun's spots and the region of tornadoes and cyclones on our own planet. Similar physical causes may no doubt exist in both cases, but it is by no means easy to follow out the parallel in all its details. From the fact, however, that the solar spots are known to have often, perhaps always, a rotatory motion of their own, there is little doubt that they partake of the nature of circular storms. The funnel-shaped appearance of the whirlpools, that are seen in a swiftly flowing and deep river, will, no doubt, afford some illustration of the nature of the solar spots.

The length of time during which any individual spot remains is generally short, seldom exceeding 6 weeks. During such storms, if we may venture so to call them, in the Sun's dense atmosphere, the rapidity of motion must be but very feebly represented by the severest cyclones we experience on our earth. It is calculated that the borders of some spots, which have been known to have been more than 45000 miles in diameter, and have closed up in 6 weeks, must have approached each other at the rate of not less than 1000 miles a day.

A remarkable law is supposed to hold good with respect to the times of the recurrence of these spots in greater or less quantity. The researches of astronomers have led them to believe that once in eleven years there is a maximum, and once in the same lapse of time a minimum exhibition of spots. Thus in the year 1799 there were few or no spots on the Sun: in 1804 they were seen in great abundance: and again in 1810 the amount was a minimum, and a maximum again in 1821. Thus in the years 1865 and 1866 we have had, and may expect a considerable display of spots. In maximum years as many as 50 or 100 have been seen; while in minimum years the sun is sometimes quite free from them. Sir William Herschel held an opinion that in maximum years we have a larger supply of heat from the sun, warmer, drier, weather, and better harvests throughout the world, while in minimum years we have wetter and less prolific seasons. This opinion, however, has not been universally held, and can by no means be at present regarded as a scientific fact.

We have by no means exhausted all that might be said on the subject of the solar spots; we have not, for instance, even mentioned those disturbances in the magnetic currents that pervade the earth, called "magnetic storms," which are known by repeated observations to be intimately connected with the developement of solar spots; but we have said enough to shew how deeply interesting a study our great luminary is, and how well such study must repay any one, who desires to learn of God in his Works.

## THE LAND BEFORE.

Life is short, and flesh decaying.
Lies the spirit-land before:
While we gaze, the lamp of Science
Dims the sight for evermore.

Like an eagle-sighted mariner
Used to scan the ocean o'er,
Faith peers out into the darkness,
And alone describes the shore.

But while life as yet is mortal,
We the tempest must explore:
Ne'er was haven gained by watching,
But by struggling evermore.

Mark we! Ere the thread be finished,
We have something to perform;
We must gain our spirit-passport
To yon Land beyond the storm.

Rise, O sleeper, to the contest!
Up, and brave this strange turmoil
Life itself has sweet enjoyments;
But the sweetest were by toil.

See thou dotest on some treasure,
While a thous-and pass thee by:
Rise, pursue them, while they're near thee;
Or e'en that thou hast must die.

Life is short, and Wisdom slumbereth,
Dim the Future lies before:
And in wonder we may gaze there.
Lost in wonder evermore:

But the Present use; thou hast it;
While the murdered Past deplore:
Ne'er was haven gained by watching,
But by struggling evermore.

## VIRTUE'S FLOWERS.

Virtue's sweet flowers can never die,
To mortals given;
Alike they live to earth or sky;
Though plucked from hence, they bloom on high;
Their fragrance fingers too on earth,
Blessing the spot that gave them birth,
A breath of Heaven.

## ൯൧ാം സങ്കീൎത്തനം.

ഉന്നതന്റെമറയിൽവാസമുള്ളോൻ സൎവ്വ
വല്ലഭന്റെ ഛായയിൽകീഴ്പാൎത്തീടുമെ
എന്നുടയ നല്ലഭയംകോട്ടയുംമഹാ
ദൈവമതും യിഹോവായെന്നോൎത്തുപാടും.
വൻനായാടിതൻകണിയിൽനിന്നുമെന്നെ അവൻ
വൻപകൎച്ചരോഗമതിൽനിന്നുംകാക്കും.

തന്നുടയള്ളുറവുകളാലെന്നിന്നെ അവൻ
ഛന്നനാക്കുമ്മയതിനാൽനീയവന്റെ
നൽച്ചിറകിൻകീഴിലെന്നുമാശ്രയിക്കും മഹാ
സത്യംതവതോല്പരിച യായിരിക്കും
കൃഷ്ണമൊന്നുംനിന്മനസ്സിൽവാഴ്ചവരാ പകൽ
വാഴ്ചവേശമൊടെവരുമമ്പിനാലൊ
കൂരിരുട്ടിൽസഞ്ചരിക്കുംവ്യാധിയാലൊ ഉച്ച
നേരമതില്ലുള്ളമഹാനാശത്താലൊ
നിന്നുടയഭാഗമതിലായിരവും വല
ഭാഗമതിൽവീഴുംപതിനായിരവും
അന്നുമതുനിന്നരികെ ചേർന്നുവരാ തവ
കണ്ണുകളാൽനോക്കിയതുകണ്ടറിയും
ദുഷ്കൃതങ്ങൾചെയ്യുവർക്കൂലിയിതെ നുള്ളിൽ
ഓർത്തുകൊണ്ടുദൈവഭയമോടെമെവും
എൻശരണമാകുംദേവയിഹോവായെ ഒരു
ദോഷവ്യഥനിൻവസതിതന്നിലശാ.
ഉന്നതനായവനെത്തന്നെയല്ലൊ തവ
വാസമതിനുള്ളയിടമാക്കിനീപോൽ
നിൻവഴികൾതോറുംനിന്നെകാത്തുകൊൾവാൻ അവൻ
തന്നുടയദേവകൾക്കുത്തരനല്കും
നിൻകഴല്കല്ലിലെങ്ങുംതട്ടിടാതെ മുദാ
താങ്ങുമെല്ലൊനിന്നെയവൻകയ്യുകൾത്തു
അഞ്ചുമുഖമുള്ളമൃഗവീരനെയും അവൻ
കുട്ടിയെയുംക്രൂരനലിപ്പാമ്പിനെയും
അഞ്ചിടാതെവല്യപെരുമ്പാമ്പിനെയും തവ
കാലുകളാൽനീചതിച്ചുധൂളിയാക്കും
എന്നിലതിപ്രീതിയവനുണ്ടതിനാൽ ഞാനും
വൻവിപത്തിൽനിന്നവനെവീണ്ടുകൊള്ളും
എന്നതിവ്യാബോധമവന്നുള്ളതിനാൽ പരി
ചോടുപരിയാക്കിവെക്കുംഞാനവനെ
എന്നോടവൻകേണിരിക്കുമെന്നുഞാനും നല്ല
ഉത്തരമുരച്ചിടുവൻപ്രീതിയോടെ
അല്ലലുള്ളകാലത്തവനോടുകൂടെ പാർത്തു
ഞാനവനെകാത്തുമഹാനാക്കിവെക്കും.
ദീർഘമായൊരായുസ്സുമനല്കിപ്പിന്നെ മമ
രക്ഷയതുംഞാനവന്റെമുൻപിൽവെക്കും.

---

## ചതുരംഗം.

കഴിഞ്ഞ ലക്കത്തിൽ ൫ാം ലക്കത്തിൽ ഇട്ടിരുന്ന രണ്ടു ചതുരംഗ ചോദ്യങ്ങൾ തന്നെ പിഴതിരുത്തി പ്രസിദ്ധപ്പെടുത്തിയാറെ ഇതുവരെയും ആരും ഉത്തരം പറെഞ്ഞിട്ടില്ലാത്തതിനാൽ ഞങ്ങൾ തന്നെ ആ രണ്ടു ചോദ്യങ്ങൾക്കും ഉത്തരം പറയുന്നു.

### ഒന്നാം ചോദ്യത്തിന്നുത്തരം.

| വൻകരു. | | | ചെറുകരു. | |
|---|---|---|---|---|
| (൧) | മ മഗ൫——ഭഗ൭ | (അരശ്ശ) | (൧) | ഭ ഭഗ൬——ഭഗ൮ |
| (൨) | ക ഭഗ൭——ഭത൬ | ,, | (൨) | ഭ ഭഗ൭——ഭ൭ |
| (൩) | ക ഭഗ൫——ഭകര് | ,, | (൩) | ഭ ഭ൭——മര് |
| (൪) | ക ഭത൬——ഭഗ൮ | ,,. | | അടിയറവു. |

## രണ്ടാം ചോദ്യത്തിന്നുത്തരം.

| വൻകരു. | | ചെറുകരു. |
|---|---|---|
| (൧) ക മക൪—ദ൫ | | (൧) ക മ൭—മക൮. |
| (൨) ക ദ൫—മക൬ | (അരശു) | (൨) ദ മഗ൮—മഗ൭ |
| (൩) മ മത൮—മത൭ | ,, | (൩) ദ മഗ൭—മഗ൬ |
| (൪) ക മക൬—മത൮ | ,, | (൪) ഏതു കളിച്ചാലും |
| (൫) ഗ മഗ൨—ദ൪ | ,, | അടിയറവു. |

ഇനിയും ഞങ്ങൾ വായനക്കാൎക്കു രണ്ടു ചോദ്യമിടുന്നു.

| | | |
|---|---|---|
| മക൪ൽ | വൻകരുവിലെ | പ |
| മഗ൬ൽ | മേല്പടി | ത |
| മ൩ൽ | മേല്പടി | ദ |
| മ൬ൽ | മേല്പടി | ക |
| ദ൫ൽ | മേല്പടി | പ |
| ദഗ൪ൽ | മേല്പടി | പ |
| ദക൬ൽ | മേല്പടി | ഗ |
| മത൬ൽ | ചെറുകരുവിലെ | പ |
| മക൬ൽ | മേല്പടി | പ |
| മക൭ൽ | മേല്പടി | ഗ |
| മ൫ൽ | മേല്പടി | ദ |
| ദ൧ൽ | മേല്പടി | ഗ |
| ദ൭ൽ | മേല്പടി | ക |

വൻകരുകൊണ്ടു കളിതുടങ്ങി മൂന്നുകളിക്കു ചെറുകരുവിനെ നിറുത്താമൊ?

| | | |
|---|---|---|
| മഗ൪ൽ | വൻകരുവിലെ | പ |
| മ൨ൽ | മേല്പടി | പ |
| ദ൧ൽ | മേല്പടി | ദ |
| ദ൩ൽ | മേല്പടി | ഗ |
| ത൧ൽ | മേല്പടി | ത |
| മ൩ൽ | ചെറുകരുവിലെ | പ |
| ദ൪ൽ | മേല്പടി | ദ |
| ദ൫ൽ | മേല്പടി | പ |
| ത൬ൽ | മേല്പടി | പ |

വൻകരുകൊണ്ടു കളിതുടങ്ങി അഞ്ചുകളിക്കു ചെറുകരുവിനെ നിറുത്താമൊ?